# മധുരമായ കുട്ടികളെ, നിങ്ങള്‍ ഇപ്പോള്‍ ഹംസമായി മാറുന്നതിനുള്ള പുരുഷാര്‍ത്ഥം ചെയ്തുകൊണ്ടിരിക്കുകയാണ്, നിങ്ങള്‍ക്ക് ഈ ലക്ഷ്മീനാരായണനെപ്പോലെ ഹംസം അര്‍ത്ഥം സമ്പൂര്‍ണ്ണ നിര്‍വ്വികാരിയായി മാറണം.

ചോദ്യം – ഈ ജ്ഞാനമാര്‍ഗ്ഗത്തില്‍ വേഗതയോടെ പോകുന്നതിനുള്ള സഹജമായ വിധി എന്താണ് ?

ഉത്തരം – ഈ ജ്ഞാനത്തില്‍ വേഗതയോടെ പോകണമെങ്കില്‍ മറ്റെല്ലാ ചിന്തകളും ഉപേക്ഷിച്ച് ബാബയുടെ ഓര്‍മ്മയില്‍ മുഴുകൂ. ഇതിലൂടെ വികര്‍മ്മം വിനാശമാവുകയും മുഴുവന്‍ അഴുക്കുകളും ഇല്ലാതാവുകയും ചെയ്യും. ഓര്‍മ്മയുടെ യാത്രതന്നെയാണ് ഉയര്‍ന്ന പദവിയുടെ ആധാരം. ഇതിലൂടെ നിങ്ങള്‍ക്ക് കക്കയില്‍ നിന്ന് വജ്രമായി മാറാന്‍ സാധിക്കും. ബാബയുടെ ജോലിയാണ് നിങ്ങളെ കക്കയില്‍ നിന്ന് വജ്രം, പതീതത്തില്‍ നിന്ന് പാവനമാക്കി മാറ്റുക. ഇത് ചെയ്യാതിരിക്കാന്‍ ബാബയ്ക്ക് സാധിക്കില്ല.

ഓം ശാന്തി – ബാബയിരുന്ന് കുട്ടികള്‍ക്ക് മനസ്സിലാക്കിത്തരികയാണ് ഈ ലോകത്തില്‍ ചിലര്‍ ഹംസമാണ് ചിലര്‍ കൊക്കുകളും. ഈ ലക്ഷ്മീനാരായണന്മാര്‍ ഹംസമാണ്, ഇവരെപ്പോലെ നിങ്ങള്‍ക്കും ആകണം. നിങ്ങള്‍ പറയും നമ്മള്‍ ദൈവീകസമ്പ്രദായമായി മാറിക്കൊണ്ടിരിക്കുകയാണ്. ഞാന്‍ നിങ്ങളെ ഹംസമാക്കി മാറ്റുന്നു. ഇപ്പോള്‍ പൂര്‍ണ്ണമായും മാറിയിട്ടില്ല. മാറണം. ഹംസം മുത്തുകള്‍ കൊത്തിയെടുക്കുന്നു. കൊക്കുകള്‍ അഴുക്കുകള്‍ ഭക്ഷിക്കുന്നു. ഇപ്പോള്‍ നമ്മള്‍ ഹംസമായി മാറിക്കൊണ്ടിരിക്കുകയാണ്. അതുകൊണ്ട് ദേവതകളെ പൂക്കള്‍ എന്നും മനുഷ്യരെ മുള്ളുകള്‍ എന്നും പറയുന്നു. ഹംസമായിരുന്നു പിന്നീട് താഴേക്കിറങ്ങി കൊക്കുകളായി മാറി. അര കല്‍പം ഹംസം, അര കല്‍പം കൊക്കുകള്‍ ഹംസമായി മാറുന്നതിലും മായയുടെ വിഘ്നങ്ങളുണ്ടാകും. എന്തെങ്കിലും വീഴ്ച്ചകളുണ്ടാകും. മുഖ്യമായ വീഴ്ച്ച ദേഹാഭിമാനത്തിന്റേതാണ് വരുന്നത്. ഈ സംഗമത്തില്‍ തന്നെ നിങ്ങള്‍ കുട്ടികള്‍ക്ക് മാറണം. എപ്പോഴാണോ നിങ്ങള്‍ ഹംസമായി മാറുന്നത് അപ്പോള്‍ നിങ്ങള്‍ ഹംസം തന്നെ ഹംസമായിരിക്കും. ഹംസം അര്‍ത്ഥം ദേവീദേവതയായി മാറുന്നു പുതിയ ലോകത്തില്‍. പഴയ ലോകത്തില്‍ ഒരു ഹംസം പോലും ഉണ്ടാകില്ല. സന്യാസികളുണ്ടാകാം പക്ഷേ അവര്‍ പരിധിയുള്ള സന്യാസികളാണ്. നിങ്ങളാണ് പരിധിയില്ലാത്ത സന്യാസികള്‍. ബാബയാണ് പരിധിയില്ലാത്ത സന്യാസം പഠിപ്പിക്കുന്നത്. മറ്റൊരു ധര്‍മ്മത്തിലുള്ളവരും ഈ ദേവതകളെപ്പോലെ സര്‍വ്വഗുണസമ്പന്നരായി മാറുന്നില്ല. ഇപ്പോള്‍ ബാബയും വന്നിരിക്കുന്നു ആദിസനാതനദേവീദേവതാധര്‍മ്മത്തിന്റെ സ്ഥാപന ചെയ്യാന്‍. നിങ്ങള്‍ തന്നെയാണ് പുതിയ ലോകത്തില്‍ ആദ്യമാദ്യം സുഖത്തിലേക്ക് വരുന്നത്. മറ്റാരും പുതിയ ലോകത്തില്‍ വരുന്നില്ല. ഇപ്പോള്‍ ഈ ദേവതകളുടെ ധര്‍മ്മം പ്രായലോപമായിരിക്കുന്നു. ഈ കാര്യങ്ങളും നിങ്ങള്‍ ഇപ്പോഴാണ് കേള്‍ക്കുന്നതും മനസ്സിലാക്കുന്നതും. മറ്റാരും മനസ്സിലാക്കുന്നില്ല. അവരെല്ലാവരും മനുഷ്യമതത്തിലാണ്, വികാരത്തിലൂടെയല്ലേ എല്ലാവരും ജന്മമെടുത്തിരിക്കുന്നത്. സത്യയുഗത്തില്‍ വികാരത്തിന്റെ കാര്യം തന്നെയില്ല. ദേവതകള്‍ പവിത്രമായിരുന്നു. അവിടെ യോഗബലത്തിലൂടെയാണ് സര്‍വ്വതും നടക്കുന്നത്. ഇവിടെ പതീതമനുഷ്യര്‍ക്ക് എന്താണ് അറിയുന്നത്. അവിടെ കുട്ടികള്‍ എങ്ങനെയാണ് ഉണ്ടാകുന്നത് ? അതിന്റെ പേരുതന്നെ നിര്‍വ്വികാരി ലോകമാണ്. വികാരത്തിന്റെ കാര്യംതന്നെ ഇല്ല. പറയും മൃഗങ്ങളെല്ലാം എങ്ങനെ ഉണ്ടാകും? പറയൂ അവിടെ യോഗബലമാണ്, വികാരത്തിന്റെ കാര്യംതന്നെയില്ല നൂറുശതമാനം നിര്‍വികാരിയാണ്. ഞങ്ങള്‍ ശുഭമാണ് പറയുന്നത് നിങ്ങള്‍ അശുഭം എന്തുകൊണ്ട് പറയുന്നു. ഇതിന്റെ പേരുതന്നെ വേശ്യാലയമാണ് സത്യയുഗത്തിന്റെ പേര് ശിവാലയമാണ്. ആ ശിവാലയത്തിന്റെ സ്ഥാപന ശിവബാബ ചെയ്തുകൊണ്ടിരിക്കുന്നു. ശിവബാബ ഉയര്‍ന്നതിലും ഉയര്‍ന്ന സ്തംഭമല്ലേ. ശിവാലയവും അതുപോലേ ഉയരത്തിലുണ്ടാക്കുന്നു. ശിവബാബ നിങ്ങളെ സുഖത്തിന്റെ സ്തംഭമാക്കി മാറ്റുന്നു. സുഖത്തിന്റെ സ്തംഭത്തിലേക്ക് കൊണ്ടുപോകുന്നു. അതുകൊണ്ട് ബാബയില്‍ വളരെ സ്നേഹമുണ്ടാകുന്നു. ഭക്തിമാര്‍ഗ്ഗത്തിലും ശിവബാബയോട് സ്നേഹമുണ്ടാകുന്നു. ശിവബാബയുടെ ക്ഷേത്രത്തിലും വളരെ സ്നേഹത്തോടെ പോകുന്നു പക്ഷേ ഒന്നും മനസ്സിലാക്കുന്നില്ല. ഇപ്പോള്‍ നിങ്ങള്‍ കുട്ടികള്‍ സര്‍വ്വഗുണസമ്പന്നരായി മാറിക്കൊണ്ടിരിക്കുന്നു. ഇപ്പോള്‍ സമ്പൂര്‍ണ്ണമായി മാറിയിട്ടില്ല. നിങ്ങളുടെ രാജധാനിയുടെ സ്ഥാപന പൂര്‍ണ്ണമായി  നടക്കുമ്പോഴാണ് നിങ്ങളുടെ പരീക്ഷ ഉണ്ടാകുന്നത്. ശേഷം എല്ലാം അവസാനിക്കുകയും പിന്നീട് സംഖ്യാക്രമത്തില്‍ വരുകയും ചെയ്യും. നിങ്ങളുടെ രാജ്യം ആദ്യം ആരംഭിക്കും. മറ്റുള്ള ധര്‍മ്മത്തില്‍ രാജ്യം ആദ്യം ആരംഭിക്കുന്നില്ല. നിങ്ങളുടേതാണ് രാജധാനി. ഈ കാര്യങ്ങളെ നിങ്ങള്‍ കുട്ടികള്‍ തന്നെയാണ് അറിയുന്നത്. ബനാറസില്‍ കുട്ടികള്‍ സര്‍വ്വീസിനു പോയി അവര്‍ക്ക് മനസ്സിലാക്കിക്കൊടുക്കുന്നതിനുള്ള ലഹരിയുണ്ട് പക്ഷേ അവര്‍ക്ക് അത്ര മനസ്സിലാക്കാന്‍

സാധിക്കുന്നില്ല. കോടിയിലും ചിലർ എന്ന് പറയാറുണ്ടല്ലോ. വളരെക്കുറച്ചു പേർ ഹംസമായി മാറുന്നു. മാറുന്നില്ലായെങ്കിൽ പിന്നീട് വളരെ ശിക്ഷകൾ അനുഭവിക്കേണ്ടിവരും. ചിലരാണെങ്കിൽ 95 ശതമാനം ശിക്ഷകളനുഭവിക്കും. 5 ശതമാനം മാത്രമേ മാറുന്നുള്ളു. ഉയർന്നതും താഴ്ന്നതും ആയ സംഖ്യ ഉണ്ടല്ലോ. ഇപ്പോൾ ആർക്കും സ്വയത്തെ ഹംസമെന്ന് പറയാൻ സാധിക്കില്ല. പുരുഷാർത്ഥം ചെയ്തുകൊണ്ടിരിക്കുകയാണ്. എപ്പോൾ ജ്ഞാനം പൂർത്തിയാകുന്നോ അപ്പോൾ യുദ്ധവും തുടങ്ങും. അതുകൊണ്ട് ജ്ഞാനം പൂർണ്ണമായും എടുക്കണം. . ഇപ്പോൾ ആരും തന്നെ 100 ശതമാനം ആയിട്ടില്ല. ഇപ്പോൾ വീടു വീടാന്തരം സന്ദേശം എത്തിക്കണം. വലിയ വിപ്ലവം ഉണ്ടാകും. ആരെല്ലാം വലിയ വലിയ താവളങ്ങളുണ്ടാക്കിയിട്ടുണ്ടോ അതെല്ലാം ഇളകാൻ തുടങ്ങും ഭക്തിയുടെ ഇരിപ്പിടം ഇളകാൻ തുടങ്ങും. ഇപ്പോൾ ഭക്തരുടെ രാജ്യമല്ലേ. അതിൽ നിങ്ങൾ വിജയം പ്രാപിക്കുന്നു. ഇപ്പോൾ പ്രജകളുടെമേൽ പ്രജകളുടെ രാജ്യമാണ്. പിന്നീട് മാറ്റമുണ്ടാകും ഈ ലക്ഷ്മീനാരായണന്റെ രാജ്യമുണ്ടാകും. നിങ്ങൾക്ക് സാക്ഷാത്ക്കാരം ഉണ്ടാകും. തുടക്കത്തിൽ നിങ്ങൾക്ക് വളരെയധികം സാക്ഷാത്ക്കാരങ്ങൾ ലഭിച്ചിട്ടുണ്ട്. എങ്ങിനെ രാജധാനി നടക്കുന്നുവെന്ന്. പക്ഷേ സാക്ഷാത്ക്കാരം ലഭിച്ചവർ ഇന്നില്ല. ഡ്രാമയിൽ ആർക്ക് എന്ത് പാർട്ടാണോ അത് നടന്നുകൊണ്ടിരിക്കുന്നു. ഇതിൽ നമ്മൾ ആരുടേയും മഹിമ ചെയ്യില്ല. ബാബയും പറയും നിങ്ങൾ എന്റെ എന്തു മഹിമയാണ് ചെയ്യുക. എന്റെ ഡ്യൂട്ടി തന്നെ പതീതത്തിൽനിന്ന് പാവനമാക്കുകയെന്നതാണ്. ടീച്ചറുടെ ഡ്യൂട്ടി പഠിപ്പിക്കലാണ്. തന്റെ ഡ്യൂട്ടി നിർവ്വഹിക്കുന്നവരുടെ എന്തു മഹിമ ചെയ്യാനാണ്? ബാബ പറയുന്നു ഞാനും ഡ്രാമക്ക് വശപ്പെട്ടിരിക്കുകയാണ്, ഇതിൽ പിന്നെ എന്ത് ശക്തിയാണ്. ഇത് എന്റെ ഡ്യൂട്ടിയാണ്. കൽപ്പകൽപം സംഗമത്തിൽ വന്ന് പതീതർക്ക് പാവനമാകുന്നതിനുള്ള വഴി പറഞ്ഞുകൊടുക്കുന്നു. എനിക്ക് പാവനമാക്കി മാറ്റാതിരിക്കാൻ സാധിക്കില്ല. എന്റെ പാർട്ട് കൃത്യമാണ്. ഒരു സെക്കന്റുപോലും വൈകിയോ അല്ലെങ്കിൽ നേരത്തേയോ വരാൻ സാധിക്കില്ല. തികച്ചും കൃത്യമായ സമയത്ത് സർവ്വീസിന്റെ പാർട്ട് അഭിനയിക്കുന്നു. ഓരോ സെക്കന്റിലും എന്ത് നടക്കുന്നുവോ അത് ഡ്രാമ എന്നിലൂടെ ചെയ്യിപ്പിക്കുന്നതാണ്. ഞാൻ കല്പ കല്പം വരുന്നുണ്ട് എന്നെ വിളിക്കുന്നത് പതീതത്തിൽ നിന്നും പാവനമാക്കി മാറ്റാനാണ്. എത്ര പതീതരായി മാറിയിരിക്കുന്നു, ഓരോരോ അവഗുണങ്ങൾ ഉപേക്ഷിക്കുന്നതിലും എത്ര പരിശ്രമം ഉണ്ടാകുന്നു. വളരെ സമയം പവിത്രമായിരുന്നിട്ടും പിന്നീട് പോകെപ്പോകെ മായയുടെ അടി കൊള്ളുന്നതിലൂടെ മുഖം കറുപ്പിക്കുന്നു.

ഇത് തമോപ്രധാന ലോകമാണ്. മായയാകുന്ന ശത്രു വളരെയധികം യുദ്ധം ചെയ്യുന്നു. സന്യാസിമാരും വികാരത്തിലൂടെയാണ് ജന്മമെടുക്കുന്നത്. ആരുടേയും ജ്യോതി ജ്യോതിയിൽപ്പോയി ലയിക്കുന്നില്ല, തിരിച്ചുപോകാൻ സാധിക്കില്ല. ആത്മാവ് അവിനാശിയാണ് അതിന്റെ പാർട്ടും അവിനാശിയാണ്. പിന്നെ ജ്യോതി ജ്യോതിയിൽപ്പോയി എങ്ങനെ ലയിക്കും. എത്ര കൂടുതൽ മനുഷ്യരാണ് അത്രയും കൂടുതൽ കാര്യങ്ങളാണ്. അതെല്ലാം മനുഷ്യമതമാണ്. ഈശ്വരീയമതം ഒന്നുമാത്രമാണ്. ദേവതാമതം ഇവിടെയില്ല ദേവതകൾ ഉണ്ടാകുന്നത് സത്യയുഗത്തിലാണ്. അതുകൊണ്ട് ഇതെല്ലാം മനസ്സിലാക്കേണ്ട കാര്യങ്ങളാണ്. മനുഷ്യർ ഒന്നുംതന്നെ അറിയുന്നില്ല. അതുകൊണ്ടാണ് ഈശ്വരനെ കരുണ ചെയ്യു എന്ന് പറഞ്ഞ് വിളിക്കുന്നത്. ബാബ പറയുന്നു ഞാൻ നിങ്ങളെ ഇങ്ങനെ യോഗ്യരാക്കി മാറ്റുന്നു അതായത് നിങ്ങൾ പൂജക്ക് യോഗ്യരായി മാറുന്നു. ഇപ്പോൾ പൂജക്ക് യോഗ്യരല്ല, ആയിക്കൊണ്ടിരിക്കുകയാണ്. നിങ്ങൾക്കറിയാം ഞങ്ങൾ ലക്ഷ്മീ നാരായണനായി മാറും പിന്നീട് ഭക്തിമാർഗ്ഗത്തിൽ ഞങ്ങളുടെ മഹിമയും ഉണ്ടാകും. ഞങ്ങളുടെതന്നെ ക്ഷേത്രങ്ങളും ഉണ്ടാകും. നിങ്ങൾക്കറിയാം ചണ്ഢികാദേവിയുടേയും മേള നടക്കുന്നു. ചണ്ഢിക, അർത്ഥം ബാബയുടെ ശ്രീമത്തനുസരിച്ച് നടക്കുന്നില്ല. എന്നാലും വിശ്വത്തെ പവിത്രമാക്കി മാറ്റുന്നതിൽ എന്തെങ്കിലും സഹായം ചെയ്യുന്നുണ്ടല്ലോ. സേനയല്ലേ. ശിക്ഷകൾ മുതലായവ അനുഭവിച്ചാലും വിശ്വത്തിന്റെ അധികാരിയായി മാറുന്നുണ്ടല്ലോ. ഇവിടെ യാചകനും പറയും ഞങ്ങൾ ഭാരതത്തിന്റെ അധികാരികളാണ്. ഇന്നത്തെക്കാലത്ത് നോക്കൂ ഒരു ഭാഗത്ത് പാടുന്നു ഭാരതം നമ്മുടെ ഏറ്റവം ഉയർന്ന ദേശമാണെന്ന് മറുഭാഗത്ത് പാടുന്നു ഭാരതത്തിന്റെ അവസ്ഥ എന്തായിരിക്കുന്നു. രക്തം, ചോരപ്പുഴകൾ ഒഴുകികൊണ്ടിരിക്കുന്നു. ഒരു റെക്കോഡിൽ നിന്ദ, മറ്റൊന്നിൽ മഹിമ. ഒന്നും മനസ്സിലാക്കുന്നില്ല. നിങ്ങൾ കുട്ടികൾക്ക് യഥാർത്ഥരീതിയിൽ ബാബ മനസ്സിലാക്കിത്തരുന്നു. മനുഷ്യർക്കറിയുന്നില്ല ഇവരെ ഭഗവാനാണ് പഠിപ്പിക്കുന്നതെന്ന്. പറയും ആഹാ, ഇവർ ഭഗവാനെ ടീച്ചറാക്കി വെച്ചിരിക്കുന്നു! ഭഗവാന്റെ വാക്കുകളാണ് ഞാൻ നിങ്ങളെ രാജാക്കന്മാരുടേയും രാജാവാക്കി മാറ്റുന്നു. കേവലം ഗീതയിൽ മനുഷ്യന്റെ പേരുവെച്ച് ഗീതയുടെ ഖണ്ഢനം ചെയ്തിരിക്കുന്നു. കൃഷ്ണഭഗവാനുവാച ഇത് മനുഷ്യമതമായില്ലേ. കൃഷ്ണൻ എങ്ങിനെ ഇവിടെ വരും? കൃഷ്ണൻ സത്യയുഗത്തിലെ രാജകുമാരനായിരുന്നു. അവർക്ക് ഈ പതീതലോകത്തിൽ വരാൻമാത്രം എന്തു സംഭവിച്ചു.

ബാബയെ നിങ്ങൾ കുട്ടികൾ തന്നെയാണ് അറിയുന്നത്. നിങ്ങളിലും കുറച്ചുപേരെ യഥാർത്ഥരീതിയിൽ അറിയുന്നുള്ളു. നിങ്ങൾ കുട്ടികളുടെ വായിൽനിന്നും സദാ രത്നങ്ങൾ വരണം. കല്ലുകളല്ല. സ്വയത്തോടു

ചോദിക്കണം നമ്മൾ ഇങ്ങനെയായി മാറിയിട്ടുണ്ടോ? ആഗ്രഹിക്കുന്നുണ്ട് ഞങ്ങൾക്ക് അഴുക്കിൽനിന്നും പെട്ടെന്ന് പുറത്തുവരണമെന്ന് പക്ഷേ പെട്ടെന്ന് സാധിക്കുന്നില്ല. സമയമെടുക്കും നിങ്ങൾക്ക് പരിശ്രമം ചെയ്യണം. മനസ്സിലാക്കിത്തരുന്നവരും നമ്പർവൈസാണ്. യുക്തിയുക്തം മനസ്സിലാക്കിക്കൊടുക്കുക എന്നത് അവസാനമേ ഉണ്ടാവുകയുള്ളു. അപ്പോൾ നിങ്ങളുടെ ബാണം ഏൽക്കും. നിങ്ങൾക്കറിയാം ഇപ്പോൾ നമ്മുടെ പഠിപ്പ് നടന്നുകൊണ്ടിരിക്കുകയാണ്. പഠിപ്പിക്കുന്നത് ഒരാൾ തന്നെയാണ്. എല്ലാവരും ബാബയിൽ നിന്ന് പഠിക്കുന്നവരാണ്. മുന്നോട്ട് പോകുന്തോറും നിങ്ങൾ ഇങ്ങനെയുള്ള യുദ്ധം കാണും അതിന്റെ കാര്യമേ ചോദിക്കേണ്ട. യുദ്ധത്തിൽ വളരെപേർ മരിക്കും, പിന്നീട് ഇത്രയും പേർ എങ്ങോട്ട് പോകും. ഒന്നിച്ചുപോയി ജന്മമെടുക്കുമോ? വൃക്ഷം വലിയതാകുന്നു, വളരെയധികം ശാഖകളും കൊമ്പുകളും ഇലകളും ഉണ്ടാകുന്നു, ദിവസവും എത്രപേർ ജനിക്കുന്നു, എത്രപേർ മരിക്കുന്നു. ആർക്കും തിരിച്ചുപോകാൻ സാധിക്കില്ല. മനുഷ്യരുടെ അഭിവൃദ്ധി ഉണ്ടായിക്കൊണ്ടിരിക്കുന്നു. ഈ ചില്ലറക്കാര്യങ്ങളിലേക്ക് പോകുന്നതിനുമുമ്പ് ബാബയെ ഓർമ്മിക്കൂ ഇതിലൂടെ വികർമ്മം വിനാശമാവുകയും അഴുക്കില്ലാതാവുകയും ചെയ്യും. പിന്നീട് മതി മറ്റുള്ള കാര്യങ്ങൾ. നിങ്ങൾക്ക് ഇതിന്റെ ഒരു ചിന്തയും ചെയ്യേണ്ട. ആദ്യം തന്റെ പുരുഷാർത്ഥം ചെയ്യൂ അതിലൂടെ ഇതുപോലെയായി മാറാൻ സാധിക്കും. മുഖ്യമായത് ഓർമ്മയുടെ യാത്രയാണ് എല്ലാവർക്കും സന്ദേശം കൊടുക്കണം. പ്രവാചകൻ ഒരാൾ തന്നെയാണ്. ധർമ്മസ്ഥാപകരെ പ്രവാചകർ എന്ന് പറയാൻ സാധിക്കില്ല. സദ്ഗതിദാതാവ് ഒരു സദ്ഗുരു തന്നെയാണ്. ബാക്കി ഭക്തിമാർഗ്ഗത്തിലാണെങ്കിൽ മനുഷ്യർ കുറച്ചൊക്കെ നന്നാകുന്നു. എന്തെങ്കിലും ദാനവും ചെയ്യുന്നു. തീർത്ഥയാത്ര പോകുമ്പോൾ എന്തെങ്കിലും ദാനം ചെയ്യുന്നു. ഇത് നിങ്ങളാണ് അറിയുന്നത് ഈ അന്തിമജന്മത്തിൽ ബാബ നമ്മെ വജ്രസമാനമാക്കി മാറ്റുന്നു. ഇതിനെത്തന്നെയാണ് അമൂല്യജീവിതമെന്ന് പറയുന്നത്, പക്ഷേ അത്രയും പുരുഷാർത്ഥം ചെയ്യേണ്ടതായി വരും. നിങ്ങൾ പറയും നമ്മുടെ ദോഷമല്ല. ഞാൻ വന്നിരിക്കുകയാണ് നിങ്ങളെ പൂക്കളാക്കി മാറ്റുന്നതിന്. നിങ്ങൾ എന്തുകൊണ്ട് ആയിമാറുന്നില്ല. പാവനമാക്കി മാറ്റുന്നതിന്റെ ഡ്യൂട്ടി എന്റേതാണ്. അപ്പോൾ എന്തുകൊണ്ട് നിങ്ങൾ പുരുഷാർത്ഥം ചെയ്യുന്നില്ല. പുരുഷാർത്ഥം ചെയ്യിപ്പിക്കുന്ന ബാബയെ ലഭിച്ചിട്ടുണ്ട്. ഈ ലക്ഷ്മീനാരായണനെ ആരാണ് ഇങ്ങനെയാക്കി മാറ്റിയത്. ലോകം അറിയുന്നില്ല. ബാബ വരുന്നതുതന്നെ സംഗമത്തിലാണ്. ഇപ്പോൾ നിങ്ങളുടെ കാര്യം ആരും മനസ്സിലാക്കുകയില്ല, മുന്നോട്ട് പോകുന്തോറും നിങ്ങളുടെ അടുത്ത് വളരെപ്പേർ വരും. അപ്പോൾ അവരുടെ ദുരിതങ്ങൾ എല്ലാം ഇല്ലാതാകും. ബാബ പറയുന്നു ഈ വേദശാസ്ത്രങ്ങളുടെ സാരം ഞാനാണ് കേൾപ്പിക്കുന്നത്. ഇഷ്ടംപോലെ ഗുരുക്കന്മാരുണ്ട് ഭക്തിമാർഗ്ഗത്തിൽ. സത്യയുഗത്തിൽ എല്ലാവരും പാവനമായിരുന്നു. പിന്നീട് പതീതരായി മാറി. ഇപ്പോൾ ബാബ വീണ്ടും വന്ന് നിങ്ങളെക്കൊണ്ട് പരിധിയില്ലാത്ത സന്യാസം ചെയ്യിക്കുന്നു. കാരണം ഈ പഴയ ലോകം അവസാനിക്കാൻ പോകുന്നു. അതുകൊണ്ട് ബാബ പറയുന്നു – ശ്മശാനത്തിൽനിന്ന് ബുദ്ധി മാറ്റി ബാബയെ ഓർമ്മിക്കുകയാണെങ്കിൽ വികർമ്മം വിനാശമാകും. ഇപ്പോൾ കണക്കെടുപ്പിന്റെ സമയമാണ്. എല്ലാവരുടേയും കണക്കുകൾ അവസാനിക്കും. മുഴുവൻ ലോകത്തിലും എത്ര ആത്മാക്കളുണ്ടോ അവരിൽ മുഴുവൻ പാർട്ടും അടങ്ങിയിട്ടുണ്ട്. ആത്മാവ് ശരീരം ധാരണ ചെയ്ത് പാർട്ട് അഭിനയിക്കുന്നു. അപ്പോൾ ആത്മാവും അവിനാശിയാണ് പാർട്ടും അവിനാശിയാണ്. ഇതിൽ ഒരു വ്യത്യാസവും ഉണ്ടാകില്ല. അതേപോലെ ആവർത്തിച്ചുകൊണ്ടിരിക്കും. ഇത് വളരെ വലിയ പരിധിയില്ലാത്ത ഡ്രാമയാണ്. നമ്പർവൈസ് ആയി ഉണ്ടാവുകതന്നെ ചെയ്യും. ചിലർ ആത്മീയ സർവ്വീസ് ചെയ്യും ചിലർ സ്ഥൂലമായ സർവ്വീസ് ചെയ്യും. ചിലർ പറയുന്നു ബാബാ ഞങ്ങൾ അങ്ങയുടെ ഡ്രൈവറാകട്ടെ, അപ്പോൾ അവിടേയും വിമാനത്തിന്റെ അധികാരിയായി മാറും. ഇന്ന് വലിയ വലിയ ആളുകൾ മനസ്സിലാക്കുന്നു ഞങ്ങൾക്കിപ്പോൾ ഇവിടം സ്വർഗ്ഗമാണ്. വലിയ വലിയ കൊട്ടാരങ്ങളുണ്ട് വിമാനങ്ങളുണ്ട്. ബാബ പറയുന്നു ഇതെല്ലാം കൃത്രിമമാണ്, ഇതിനെ മായയുടെ ഷോ എന്ന് പറയും. എന്തൊക്കെയാണ് പഠിക്കുന്നത്. കപ്പൽ മുതലായവ ഉണ്ടാക്കുന്നു. ഇപ്പോൾ ഈ കപ്പൽ മുതലായവ അവിടെ ഉപയോഗത്തിൽ വരില്ല. ബോംബുകൾ ഉണ്ടാക്കുന്നു, അതും അവിടെ ഉപയോഗിക്കുന്നില്ല. സുഖം നൽകുന്ന സാധനങ്ങൾ ഉപയോഗത്തിൽ വരും. വിനാശം ഉണ്ടാക്കാൻ സയൻസ് സഹായിക്കുന്നു. പിന്നീട് അതേ സയൻസ് നിങ്ങൾക്ക് പുതിയ ലോകം ഉണ്ടാക്കുന്നതിൽ സഹായിക്കും. ഈ ഡ്രാമ വളരെ അതിശയകരമായാണ് ഉണ്ടാക്കിയിരിക്കുന്നത്. ശരി!

വളരെക്കാലത്തെ വേർപാടിനുശേഷം തിരിച്ചു കിട്ടിയ മധുരമധുരമായ ഓമന സന്താനങ്ങൾക്ക് മാതാവും പിതാവുമായ ബാപ്ദാദയുടെ സ്നേഹസ്മരണകളും പുലർകാല വന്ദനവും. ആത്മീയ പിതാവിന്റെ ആത്മീയ കുട്ടികൾക്ക് നമസ്ക്കാരം.

**ധാരണയ്ക്കുള്ള മുഖ്യസാരം –**

1) ഈ കണക്കെടുപ്പിന്റെ സമയത്ത് പഴയ ലോകത്തെ പരിധിയില്ലാത്തവിധം സന്യസിക്കണം. ഈ ശ്മശാനത്തിൽനിന്ന് ബുദ്ധിയെ മാറ്റണം. ഓർമ്മയിലിരുന്നുകൊണ്ട് എല്ലാ പഴയ കണക്കുകളും അവസാനിപ്പിക്കണം.

2) വായിൽനിന്ന് സദാ ജ്ഞാനരത്നങ്ങൾ പുറത്തുവരണം. കല്ലുകളല്ല. പൂർണ്ണമായും ഹംസമായി മാറണം. മുള്ളുകളെ പൂക്കളാക്കി മാറ്റുന്നതിന്റെ സേവനം ചെയ്യണം.

**വരദാനം – തന്റെ പുരുഷാർത്ഥത്തിന്റെ വിധിയിൽ തന്റെതന്നെ ഉയർച്ചയുടെ അനുഭവം ചെയ്യുന്നവരായ സഫലതാനക്ഷത്രമായി ഭവിക്കൂ..**

ആരാണോ തന്റെ പുരുഷാർത്ഥത്തിന്റെ വിധിയിൽ തന്റെതന്നെ ഉയർച്ച അഥവാ സഫലതയുടെ അനുഭവം ചെയ്യുന്നത് അവർ തന്നെയാണ് സഫലതാനക്ഷത്രമായി മാറുന്നത്, അവരുടെ സങ്കൽപ്പത്തിൽ തന്റെ പുരുഷാർത്ഥത്തെപ്രതി ഒരിക്കലും അറിയില്ല, നടക്കുമോ ഇല്ലയോ, ചെയ്യാൻ സാധിക്കുമോ ഇല്ലയോ – ഈ അസഫലതയുടെ സങ്കല്പങ്ങൾ അംശം പോലും ഉണ്ടാകില്ല. സ്വയത്തെപ്രതി സഫലത അധികാരത്തിന്റെ രൂപത്തിൽ അനുഭവം ചെയ്യും. അവർക്ക് സഹജമായി സ്വതവേ സഫലത ലഭിച്ചുകൊണ്ടിരിക്കും.

**സ്ലോഗൻ – സുഖസ്വരൂപമായി മാറി സുഖം കൊടുക്കുകയാണെങ്കിൽ പുരുഷാർത്ഥത്തിൽ ആശിർവ്വാദങ്ങൾ ചേർക്കപ്പെടും.**